ശ്രീ

# വിദ്യാധിരാജവിജയം

(തുള്ളൽ)



പരമഭട്ടാര ശ്രീ. ചട്ടമ്പിസ്വാമി തിരുവടികൾ

ശ്രീ

# വിദ്യാധിരാജവിജയം

## തുള്ളൽ

(ചട്ടമ്പിസ്വാമിയുടെ ചരിത്രം ആധാരമാക്കി എഴുതിയതു്)

ഗ്രന്ഥകർത്താ

**കെ. എൻ. ഗോപാലപിള്ള എം. ഏ**

മൈലക്കാട്ടു്

കൊട്ടിയം (കൊല്ലം)

# തുള്ളലിനെപ്പററി രണ്ടു വാക്കു്

ചട്ടമ്പിസ്വാമിയുടെ ചരിത്രം തുള്ളൽപ്പാട്ടായി എഴുത ണമെന്നു് ശ്രീ. കടവൂർ മാധവൻപിള്ള ഒരിക്കൽ ആവശ്യ പ്പെടുകയുണ്ടായി. തുള്ളലോ ഫലിതപ്രധാനം. ഒരു അധ്യാ ത്മഗുരുവിൻെറ ചരിത്രം അതുമായി പൊരുത്തപ്പെടുന്നതെ ങ്ങനെ......എന്തെങ്കിലും ആശങ്കയോടുകൂടി തുള്ളലെഴുതാൻ ആരംഭിച്ചു. ''പ്രാചീനമലയാളാ''ദി ഗ്രന്ഥങ്ങരം മുൻപേ തന്നെ വായിച്ചിരുന്നു. തീൎത്ഥപാദ ചരിത്രം, വേദാധികാര നിരൂപണം, അദ്വൈതചിന്താപദ്ധതി മുതലായവ സനി ഷ്കർഷം വായിച്ചു. ഭട്ടാരകരുടെ ആത്മഭാവം മനസ്സിൽ നിഴ ലിച്ചുതുടങ്ങി. ക്രമേണ തുള്ളൽ എഴുതിത്തീർക്കയും ചെയ്തു.

കവിയും സാഹിത്യവിമർശകനുമായി മലയാളരാജ്യ ത്തിൽ വളരെ നാരം പ്രവർത്തിച്ചു് ഇപ്പോരം നിർവാണ മായ അഗ്നിപർവതംപോലെ പേരൂർ (കൊല്ലം)കഴിഞ്ഞു കൂടുന്ന ശ്രീ. അയിരൂർ മാധവൻപിള്ളയെ തുള്ളലിൻെറ വിവരം അറിയിച്ചപ്പോരം അദ്ദേഹം ഇപ്രകാരം എഴുതി:- ''ചട്ടമ്പിസ്വാമികളെക്കുറിച്ചു് ഒരു തുള്ളൽപ്പാട്ടെഴുതാൻ താങ്കരം പ്രേരിതനായിരിക്കയാണെന്നറിയുന്നു. തുള്ളൽ— ഹാസ്യവും ഫലിതവും അതിൻെറ അംഗാംഗിയായ രസ ങ്ങളാണെന്നു പറയേണ്ടതില്ലല്ലോ. സൈനികവൃത്തമായ വഞ്ചിപ്പാട്ടിൽ ആശാൻ 'കരുണ' എഴുതിയതു് കടന്ന കൈ യായിപ്പോയെന്നു് സാഹിത്യമൎമ്മജ്ഞന്മാൎക്കറിയാം. ഔ പനിഷദവ്യവഹാരമാധുരീരസം തുള്ളൽപ്പാട്ടിൽ പകരുക യെന്നതു് എത്രത്തോളം വിജയിക്കുമെന്നു് കണ്ടറിയേണ്ടി യിരിക്കുന്നു.''

എഴുതിത്തീർന്ന തുള്ളൽ ആ മാന്യസുഹൃത്തിനു് അയച്ചു. അതു വായിച്ചതിനുശേഷം അദ്ദേഹം ഇപ്രകാരം എഴുതി.-

''തുള്ളൽപ്പാട്ടു് മനസ്സിരുത്തിപ്പരിശോധിച്ചതിൽ സംശയിച്ചതുപോലുള്ള അപാകതകളൊന്നും സംഭവിച്ചു കാണാത്തതിൽ അത്യധികം സന്തോഷിക്കുന്നു. ഹൃദയപൂർവം താങ്കളെ അഭിനന്ദിക്കയും ചെയ്യുന്നു.''

പിന്നീടാണു് സഹൃദയരത്നമായ ശ്രീ. ശൂരനാട്ടു കുഞ്ഞൻപിള്ളയ്ക്കു് കൈയെഴുത്തു പ്രതി അയച്ചതു്. അദ്ദേഹത്തിൻെറ ഭാഷാസ്നേഹവും ഹൃദയനൈർമ്മല്യവും തെളിഞ്ഞുകാണുന്ന അവതാരികയോടു കൂടി ഗ്രന്ഥം തിരിച്ചു വന്നു. ''ആപരിതോഷാദ്വിദുഷാം'' എന്ന പരീക്ഷ കഴിഞ്ഞ സമാധാനവും കിട്ടി. ആ വന്ദ്യസുഹൃത്തിനു് എൻെറ കൂപ്പുകൈ.

മൈലക്കാട്ടു്
ഡിസംബർ 1977

കെ. എൻ. ഗോപാലപിള്ള

# അവതാരിക

പ്രൊഫെസർ കെ. എൻ. ഗോപാലപിള്ളയുടെ ''ശ്രീ വിദ്യാധിരാജവിജയം'' തുള്ളൽ വളരെ സന്തോഷത്തോടെയാണു് ഞാൻ വായിച്ചതു്. ഈ കൃതിയുടെ വിഷയം തന്നെ ഇതു വായിക്കാൻ മതിയായ പ്രേരണ നൽകുന്നു. ശ്രീവിദ്യാധിരാജ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമികളുടെ മഹത്ത്വത്തെപ്പററി കേട്ടിട്ടുള്ളവക്കു് ആ മഹാനെപ്പററിയുള്ള കൃതി വായിക്കാൻ വേറേ പ്രേരണ വേണ്ടാ. എന്നാൽ എന്നെ സംബന്ധിച്ചിടത്തോളം ഈ കവിത വായിക്കാൻ അതു മാത്രമല്ല കാരണം. ഇതിൻെറ കത്താവായ പ്രൊഫെസർ ഗോപാലപിള്ള എൻെറ ബഹുമാന്യസുഹൃത്താണു്. പലപ്പോഴും ഞങ്ങൾ സർവ്വകലാശാലാസമിതികളിൽ ഒരുമിച്ചു പ്രവത്തിച്ചിട്ടുള്ളവരാണു്. അപ്പോഴൊക്കെ ശ്രീ. പിള്ളയുടെ സ്വഭാവശുദ്ധിയും സംസ്കാരസമ്പത്തും എന്നെ വളരെയധികം വശീകരിച്ചിട്ടുണ്ടു്.

കേരളീയകവിതാന്തരീക്ഷത്തിൽ ഉജ്വലജ്യോതിസ്സായ മഹാകവി കേ. സി. കേശവപിള്ളയുടെ പ്രിയപുത്രനായ ശ്രീ. ഗോപാലപിള്ളയുടെ ഗുണവൈശിഷ്ട്യങ്ങൾ പാരമ്പര്യശോഭ വെളിപ്പെടുത്തുന്നു. മഹാനായ പിതാവിൻെറ 'കാൽനഖേന്ദുമരീചികൾ' ശ്രീ. പിള്ളയുടെ സാഹിത്യമാഗ്ഗത്തെ പ്രകാശസമ്പൂണ്ണമാക്കുന്നു. നല്ല കവിയും സാഹിത്യകാരനും നിരൂപകനുമായി ശ്രീ. പിള്ള പ്രശസ്തി സമ്പാദിച്ചിട്ടുണ്ടു്. രഹസ്യവാദപ്രസ്ഥാനം, കഥകളിദീപിക, മലയാളസാഹിത്യചരിത്രം, സങ്കല്പസംഭാഷണങ്ങൾ, കഥകളികളായ കരുണ, ഉമ്മിണിത്തങ്ക, വീരാഹുതി (വേലുത്തമ്പി) ഹരിശ്ചന്ദ്രവിജയം, ഭക്തിദീപിക മുതലായവ, കേശവീയം—ഒരു ആസ്വാദനം, സംജീവിനി (നാടകം)ഉയരുക വിമലപതാകേ (ലഘുകവിതാസമാഹാരം) തുടങ്ങിയുള്ള വാങ്മയങ്ങൾ ശ്രീ. പിള്ളയുടെ സാഹിത്യവൈഭവത്തിനു നിദർശനമായി ശോഭിക്കുന്നു. അവ വായിച്ചിട്ടുള്ള ആദരവോടെയാണു് ഈ കവിത വായിച്ചതും ആസ്വദിച്ചതും.

സാഹിത്യഭക്തനും സംസ്കൃതമതിയുമായ കടവൂർ ശ്രീ. മാധവൻപിള്ളയുടെ നിർദ്ദേശമനുസരിച്ചാണു് ഈ തുള്ളൽക്കൃതി നിർമ്മിച്ചതെന്നു് കവി പ്രസ്താവിച്ചിട്ടുണ്ടു്. വിഷയഗൌരവത്തിനു് തുള്ളൽപ്പാട്ടുരീതി ശരിയാകുമോ എന്ന സംശയം തോന്നാമെങ്കിലും ശ്രീ: മാധവൻപിള്ളയുടെ നിർദ്ദേശത്തിനു് അനുകൂലമായി ഒരു സംഗതി ചൂണ്ടിക്കാണിക്കാം. ഗൌരവമുള്ള പല കഥകളും നമ്പ്യാർ തുള്ളലായി അവതരിപ്പിച്ചു. അവയിൽ ഹാസ്യരസം കലർത്തീട്ടുണ്ടെങ്കിലും അതു് ഗൌരവത്തെ ഭഞ്ജിച്ചിട്ടുണ്ടെന്നു പറഞ്ഞുകൂടാ. സാമാന്യജനങ്ങൾക്കു രസിക്കത്തക്കവണ്ണം കഥകൾ അവതരിപ്പിക്കണമെന്നു് ആയിരുന്നു നമ്പ്യാരുടെ ലക്ഷ്യം. ആ രീതിയിൽ വിദ്യാധിരാജചരിതം അവതരിപ്പിച്ചാൽ അതു് സാമാന്യജനങ്ങളുടെ ഇടയിൽ കൂടുതൽ പ്രചാരം നേടുമെന്നു് നിശ്ചയമാണു്. ഈ കൃതി വായിക്കുമ്പോൾ ആ അഭിപ്രായം അസ്ഥാനത്തായില്ല എന്നു ബോധ്യപ്പെടുമെന്നും നിശ്ചയം. അത്ഭുതസിദ്ധനായിരുന്ന വിദ്യാധിരാജസ്വാമികളുടെ ചരിത്രം ഒരു പുരാണകഥയുടെ മോടിയോടുകൂടി സാമാന്യജനങ്ങളുടെ സ്വീകരണത്തിനു സമർപ്പിക്കാൻ കവി ഈ കൃതിയിൽ യത്നിച്ചിരിക്കുന്നു. അതിൽ കവി വിജയിച്ചിട്ടുമുണ്ടു്.

പഴയ രീതിയിൽ കവി പല ഇഷ്ടദേവതകളെയും സ്തുതിച്ചുകൊണ്ടു് ചട്ടമ്പിസ്വാമികളുടെ ജനനവും ബാല്യകാലവും അനുസ്മരിക്കുന്നു. അക്കാലത്തു് അയിത്താദിദുരാചാരധ്വംസനത്തിനായിരുന്നു സ്വാമികളുടെ അവതാരമെന്നും പ്രസ്താവിച്ചിട്ടുണ്ടു് അന്നു് നിലവിലിരുന്ന സാമൂഹികജീവിതദൂഷ്യങ്ങളെ കവി നിശിതമായി വിമർശിക്കുന്നു. സാധാരണക്കാരുടെ കണ്ണുതുറപ്പിക്കാൻ മതിയായിട്ടുണ്ടു് സരസമായ ആ വർണ്ണന. ഭട്ടാരകചരിത്രം കേരളസംസ്കാരത്തെ ഉദ്ധരിക്കാൻ പ്രയോജനപ്പെടുമെന്ന വിശ്വാസത്തോടെ കവി പ്രക്രമിക്കുന്നു.

തിരുവനന്തപുരത്തു് കൊല്ലൂർ എന്ന സ്ഥലത്തു് പുരാതനയോഗിപാരമ്പര്യമുള്ള ഒരു ഇടത്തരം നായർകുടുംബത്തിൽ ജനിച്ച കുഞ്ഞൻപിള്ള പേട്ടയിൽ രാമൻപിള്ള ആശാൻെറ പള്ളിക്കൂടത്തിലെ ചട്ടമ്പി(മാണിററർ)ആയതും പിന്നെ ദേശാടനം കൊണ്ടും സ്വതന്ത്രപഠനംകൊണ്ടും വിജ്ഞാനസിദ്ധനും തപോധനനും ആയിത്തീൎന്നതും പ്രസ്താവിച്ചിരിക്കുന്നു. കഥകളിരചനയിൽ കൂടുതൽ താല്പര്യമുള്ള ശ്രീ. പിള്ള തുള്ളൽ കൃതിയിലും ആ രീതി അനുസരിച്ചു് കഥാംശം ചുരുക്കത്തിൽ സൂചിപ്പിച്ചു് മററു വിഷയങ്ങാം വിവരിച്ചു് പ്രതിപാദനം രസനിർഭരമാക്കിയിരിക്കുന്നു. അവധൂതൻെറ മന്ത്രോപദേശം, വേദാന്താഭ്യസനം, ദേശാടനം, ശ്രീനാരായണനുമായുണ്ടായ സമ്പർക്കം, ജാതിചിന്താനിരാസം, അതിൽ മൂഢജനങ്ങളുടെ അമർഷം, ശ്രുനകസംഘമൊത്തു ഘോഷയാത്ര, ജന്തുക്കളെയും ഹിംസ്രമൃഗങ്ങളെയും സ്നേഹനിയന്ത്രണം ചെയ്തതു്, വേദാധികാരനിരൂപണാദിഗ്രന്ഥങ്ങളുടെ നിർമ്മിതി, സാംസ്കാരികവും ആധ്യാത്മികവുമായ പ്രചോദനങ്ങാം, ശിഷ്യപ്രമുഖർ, എഴമററൂരും വാഴരും മററുമുള്ള സ്മാരകസ്ഥാപനങ്ങാം, പന്മന കുമ്പളത്തു ശങ്കുപ്പിള്ള നിർമ്മിച്ച ആശ്രമത്തിൽവച്ചു് 1099മേടം 23-ാംനു- എഴുപതാമത്തെ വയസ്സിൽ ബ്രഹ്മസായൂജ്യം എന്നീ വിഷയങ്ങളെല്ലാം നാനാരസവിഭവങ്ങളോടെ കവി വിവരിച്ചിരിക്കുന്നു. ഗൌരവമുള്ള വിഷയങ്ങാം പ്രതിപാദിക്കുന്നതിനോടൊപ്പം, നർമ്മഭാവനയും ജീവിതനിരീക്ഷണകുശലതയും കൊണ്ടു് കവി അനുവാചകരെ വശീകരിക്കുന്നു. സ്വാമിയുടെ കാലത്തെ അനാചാരങ്ങാം, ശ്വാനസംഘത്തോടുകൂടി സ്വാമി യാത്രചെയ്തതു കാണാൻ പുറപ്പെട്ടവരുടെ കോലഹലങ്ങാം മുതലായവയെപ്പററിയുള്ള വർണ്ണനകാം ശ്രീ: പിള്ളയുടെ ഭാവനാവിലാസത്തെ പ്രദർശിപ്പിക്കുന്നു. ആധ്യാത്മികവും സാംസ്കാരികവുമായ ജീവിതമണ്ഡലങ്ങളിൽ സമഗ്രനവിപ്ലവംകൊണ്ടു്

സംശുദ്ധി കൈവരുത്തിയ സ്വാമിയുടെ പാവനചരിതത്തെ, അതിന്റെ ഗൌരവത്തിനു താഴ്ചവരാതെ രസകരമായി അവതരിപ്പിക്കാൻ ശ്രീ: പിള്ളയ്ക്കു സാധിച്ചതു് അനുമോദനാർഹമാണു്.

അറിഞ്ഞവരുടെയെല്ലാം ആരാധന നേടിയിരുന്ന വിദ്യാധിരാജന്റെ ചരിത്രത്തിനു് ആദരാഞ്ജലികൾ അർപ്പിക്ക മാത്രമേ ഇവിടെ ചെയ്യേണ്ടതായിട്ടുള്ളു.

സർവജ്ഞഋഷിരുത്ക്രാന്തഃ സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി-പരിപൂർണ്ണകലാനിധിഃ
ലീലയാകാലമധികം-നീത്വാന്തേസമഹാപ്രഭുഃ
നിസ്സ്വംവപുസ്സമുത്സൃജ്യ-യഥാസ്വംവപുരാസ്ഥിതഃ

എന്നാണു് സ്വാമികളുടെ സമാധിവാർത്ത കേട്ട ക്ഷണത്തിൽ ശ്രീനാരായണഗുരു ആത്മാരാധന അർപ്പിച്ചതു്.

പ്രത്യങ്മുഖർക്കു പരിചിൽ പരചിത്സ്വരൂപം
പ്രത്യക്ഷമാക്കിന വിഭോ പരിപകവഹൃത്തേ,
പ്രത്യക്ഷശങ്കര, ഭവാന്റെ ചരിത്രമാക്കും
പ്രത്യക്ഷരം പരമ പാവനമായ് വിളങ്ങും''

എന്നു് മഹാകവി ഉള്ളൂരും വിദ്യാധിരാജനെ പുകഴ്ത്തിട്ടുണ്ടു്. ഇതിൽ കവിഞ്ഞ പ്രശംസ ഏതൊരു ആധ്യാത്മിക ജ്യോതിസ്സിനാണു് കിട്ടിയിട്ടുള്ളതു്? ഈ പ്രശംസയ്ക്കു വിഷയമായ സ്വാമിയുടെ മാഹാത്മ്യം ശ്രീ: പിള്ളയുടെ കവിതയിൽ പ്രതിഫലിച്ചിട്ടുണ്ടു്.

ഭാരതീയ ഋഷിപാരമ്പര്യത്തിൽ ഉത്തുംഗപ്രഭാവനായ സ്വാമികൾക്കു് അർപ്പിക്കുന്ന പൂജാപുഷ്പമാണു് ഈ തുള്ളൽ കൃതി. ഇതു് ബഹുജനപ്രീതിക്കു് വിഷയമാകും. രംഗപ്രദർശനം ചെയ്താൽ ഇതു് അത്യാകർഷകമായിരിക്കും.

എന്റെ മാന്യസുഹൃത്തായ കവിക്കും വിദ്യാധിരാജനെക്കുറിച്ചുള്ള ഈ കൃതിക്കും സകല ഭാവുകങ്ങളും നേരുന്നു കൊള്ളുന്നു.

തിരുവനന്തപുരം
17-9-1977.

ശൂരനാട്ടു് കുഞ്ഞൻപിള്ള

# ശ്രീവിദ്യാധിരാജവിജയം.

## തുള്ളൽ

പ്രാരംഭം

പരമാത്മസ്വരൂപനായുലകെങ്ങും പ്രകാശിക്കും
കടവൂർ ശ്രീമഹാദേവൻ പദപത്മം കൈവണങ്ങി
അപ്രദേശേ വസിച്ചീടും പരിശുദ്ധമതിയാകും
സുഹൃത്താം മാധവാഖ്യൻെറയഭിലാഷം കണക്കാക്കി
തിരുവിദ്യാധിരാജൻെറ ചരിതത്തിൽ ചിലഭാഗം
കരുത്തില്ലെങ്കിലുമിന്നു ജഗദംബാകടാക്ഷത്താൽ
എഴുതുവാൻ തുനിയുന്നു കവിമുഖ്യനാകുമാ‌ പ മ–
ജ്ജനകൻ[2] കേശവാഖ്യനെ മനതാരിൽ നിനച്ചു ഞാൻ
ആട്ടം ചിദംബരമാദിയായുള്ളോരു
മേടകളാറിലും നർത്തനം ചെയ്തിട്ട്
ബ്രഹ്മപുരത്തിന്നു നാരായവേരായി
ബ്രഹ്മാണ്ഡമെങ്ങും നിറഞ്ഞു വിളങ്ങിടും
ആറാട്ടു കാവിങ്കൽ മേവും മഹാനടൻ
ദേവൻ കനിയുവാൻ കുമ്പിടുന്നേനഹം
വല്ലാത്ത കശ്മലന്മാരെപ്പലവിധം
വല്ലായ്മ ചേർത്തു കുടുക്കിയഥോചിതം

1, കടവൂർ മാധവൻ പിള്ള
2. ഉകെ, സി, കേശവപിള്ള

നല്ലജനങ്ങളെയൊക്കെയും പാലിച്ച
സല്ലീലയോടു തഴത്തലെ മേവുന്ന
ശ്രീ മഹാദേവൻെറ പാദപങ്കേരുഹം
സാദരം കുമ്പിട്ടു കുപ്പിടുന്നേനഹം.
മൈലവനത്തിന്നലങ്കാരഭൂതയായ്
ലീലാവിലാസം കലന്ന ദിവാനിശം
ചാരുതുലവിളയാളം ഭഗവതി
ദേവിതൻ കാരുണ്യമെന്നിലുദിക്കണം.
കണ്ണുമത്തുകാവിലുമ്മേഷശാലിനീ–
യംബികാനാഗരാജാദികളും മമ
പാപജാലമകററിത്തുണ ചെയ്യുവാൻ
പാദം പണിയുന്ന ഭക്തിയോടനഹം.

## അവതാരം

അധ്യാത്മഭാസ്സിന്നനവദ്യദീപ്തിയാ-
ലദ്യാപി ലോകത്തിലന്യാദൃശാഭനായ്
സർവോപരി വിളങ്ങീടും ജഗദ്ഗുരു
സർവജ്ഞപീഠസ്ഥനാ ാദിശങ്കരൻ
തന്നുടെ ജന്മഭൂവാകിയ കേരള-
മന്നു സമുദ്ധരിച്ചീടുവാൻ നൽകിനോ-
രധ്യാത്മസമ്പത്തുകാലാന്തരത്തിങ്ക-
ലെത്രയും മങ്ങിത്തുടങ്ങിയ നേരത്തു .
കൊല്ലമോരായിരത്തോടങ്ങിരുപത്തും
ഒൻപതും ചേർന്നോരു ചിങ്ങംപതിനൊന്നിൽ
മഞ്ജുളമായുള്ള നല്ല മുഹൂർത്തത്തിൽ
കുഞ്ഞനെന്നുള്ളോരു നാമത്തിൽ വന്ദ്യനാം

വിദ്യാധിരാജനാം ഭട്ടാരകസ്വാമി
വന്നുപിറന്നിതു കേരളഭൂമിയിൽ
നിസ്തുലമായുള്ളൊരാർഷപാരമ്പര്യ
മെത്രയും ചാതുര്യമോടു രൂപംധരി–
ച്ചത്ര വന്നുപിറന്നിമ്മഹാത്മാവെന്നു
ചിത്തമോദം കലർന്നോതീ മഹാജനം.
ആത്മീയമായുള്ള മണ്ഡലം തന്നിലും
സാമൂഹികമായ മണ്ഡലം തന്നിലും
ആക്രമമാകാതുള്ള നൽപരിവർത്തനം
ചേർക്കുവാനീദൃശം മററാരു ഭൂതലേ?
ജാതിയോരോന്നിന്നുമുള്ളിൽ പലപല-
ജാതിവിഭാഗങ്ങളയ്യോ ശിവശിവ!
തീണ്ടലും കണ്ടുകൂടായ്കയും, കോവിലിൽ
ഹന്ത! പ്രസാദം ശിലമേലെറിയലും.
ജാതി തിരിഞ്ഞുള്ള ശണ്ഠകളും പിന്നെ
യാക്ഷേപമാരിയും ഹോയിവിളികളും
വിദ്യാലയങ്ങളിൽപോലും പ്രവേശനം
കഷ്ടം! ചില ജാതികൾക്ക നൽകായ്കയും
ഹന്ത! ജാതിപ്പിശാചേവം ജട വിടർ-
ത്തന്തമെന്യേ നടമാടുന്ന കാലത്തു്
ഉന്മാദശാലയായ് മാറുന്നു കേരള–
മെന്നു ഭയപ്പെട്ടു ബുദ്ധിമാന്മാരലം.
കേരളോല്പത്തി തുടങ്ങിയ കൃത്രിമ-
രേഖകൾ ചേർന്നോരുഗ്രന്ഥങ്ങൾ ചൊല്ലുന്ന
ജാതികളാകുന്ന കോമരംതുള്ളലാൽ
കേരളമേററം മലീമസമായഹോ!

അദ്വൈതസിദ്ധിതൻ ജന്മഭൂവിങ്ങനെ
ശീഘ്രമധഃപതിച്ചീടുന്ന കാലത്തു്
വന്നു ചേർന്നുള്ളൊരു ദുഷ്ടവ്യവസ്ഥിതി
ഭംഗിയിൽ പാടേ വിപാടനം ചെയ്യുവാൻ
തത്വം വിശദമായ് വിസ്തരിച്ചീടുന്നൊ-
രുത്തമഗ്രന്ഥങ്ങൾ നിർമ്മിക്കയും പിന്നെ
പാരവശ്യത്താലുഴലും സമുദായ-
മേതിലും ശ്രദ്ധ പതിപ്പിച്ചതിനുടെ
ഉദ്ധാരണത്തിന്നു വിപ്ലവാചാര്യനാ-
യൊട്ടേറെ യത്നം നടത്തി നിരാകുലം
നാലുവർണ്ണങ്ങൾക്കു ചുററും പടർന്നോരു
കാടുകൾ വെട്ടിത്തെളിച്ചവ വേണ്ടപോൽ
മാനവജാതിക്കു നന്മ നൽകും വിധ-
മാനന്ദരൂപൻ പരിഷ്കരിച്ചീടിനാൻ
ഇങ്ങനെ ധന്യനാം വിദ്യാധിരാജന്റെ
മംഗലലീലകളേതാനുമോതുവാ
നിന്നു തുനിയുന്നു മാന്യരായീടുന്ന
വന്ദ്യഗുരുക്കളെ വന്ദിച്ചുകൊണ്ടു ഞാൻ.

വ്യാസദേവൻ പണ്ടു കണ്ട കലിയുഗം
ലോകമെങ്ങും നടമാടുന്നു ഭീകരം!
സാമൂഹികജീവിതത്താലനാരതം
മാനുഷലോകമധഃപതിച്ചു തുലോം
കള്ളപ്പണത്തിലും കള്ളക്കടത്തിലും
തുള്ളിവളരുന്ന ഭാഗ്യക്കുറിയിലും
ചൂതുകളിയിലും മദ്യപാനത്തിലും
ഏറ്റം മടിയാതെ കൂടുന്നു മാനുഷർ

ജന്മദാതാക്കളാം മാതാപിതാക്കളെ
വാങ്ങ്മയമാകുന്ന ക്രൂരമ്പുകൾ കൊണ്ടു്
കൊല്ലാതെ കൊല്ലുവാനും മെതിക്കാനുമി
ന്നല്പൽക്കൂടാതെ തുനിയുന്നു പാപികൾ!

മട്ടുമാറി

വ്യഭിചാരത്തിനു മൂർച്ച കലർത്തും
കഥകൾ ചമച്ചഥ് സിനിമായാക്കി
കേശംവിററു നടക്കുന്നോരുടെ
കൌശലമൊത്തവ തിരയിൽ കാട്ടി
സമ്മാനങ്ങളുമഭിനന്ദനവും
സമ്പാദിക്കുമനർഹന്മാരെ
ഇത്തരമുള്ളൊരു കഥകൾ ജനത്തിന
ധഃപതനത്തിനു വഴികാട്ടിടുമെ-
ന്നല്പവുമോർത്തീടാതേ വലിയവർ
മെല്ലെച്ചെന്നു ചൊറിഞ്ഞു പുകഴ്ത്തി
ക്കായ്യം നേടീടുന്നൊരു കപടം
കാണ്മതു ശിവശിവ! ബഹുദയനീയം!

മട്ടുമാറി

ചിട്ടിനടത്തുവാനൊട്ടു പരസ്യങ്ങൾ
തട്ടിവിട്ടു പണം തട്ടിച്ചനവധി
പെട്ടെന്നു നാടുവെടിഞ്ഞു മറയുന്ന
ദുഷ്ടജനങ്ങൾ പലരുണ്ടു ഭൂതലേ

എന്തിനേറെപ്പറയുന്നു രോഗാർത്തിയാൽ
നൊന്തങ്ങു പാവങ്ങൾ ചെന്നു നിറയുന്നൊ
രാസ്പത്രി തന്നിൽ നടക്കും വിശേഷങ്ങൾ
കേട്ടാൽ പൊറുക്കയില്ലയ്യോ ശിവശിവ!
ഔഷധമെന്നല്ല മററു വസ്തുക്കളും
ക്ലേശമെന്യേ മോഷ്ടിച്ചു പാശ്ചാത്യരായുള്ള
പീടികക്കാർ വഴിവിററു വളർന്നു
ധാടി കലർന്നു നടക്കുന്നിതു ചിലർ!
കൺട്രോളമെന്നുള്ള പേരിൽ ജനങ്ങൾക്കു
വേണ്ടുന്ന വസ്തുക്കൾ നേർവിലക്കേകുവാൻ
നല്ലോർ നടത്തുന്ന വ്യാപാരശാലകൾ
കൊള്ളയടിച്ചു തുലച്ചുന്നിതു ചിലർ!
മൂന്നു നക്ഷത്രവും നാലുനക്ഷത്രവും
അഞ്ചു നക്ഷത്രവുമാർന്നോരു ശാലകൾ
പട്ടണം തോറും വളർത്തി വിരുതൊടേ
ചിട്ടചെയ്തു പല ഭോഗവസ്തുക്കളും
ടൂറിസ്റ്റുമന്ദിരമെന്നുള്ള നാമത്തിൽ
ക്യാബെറാനൃത്തവും കൂത്താട്ടവും ചേർന്നു
പാവങ്ങൾ പട്ടിണിക്കോലങ്ങൾ പാടുപെ–
ട്ടുണ്ടാക്കിയ പണം കൊണ്ടു പന്താടുന്നു.
'പാരമറായി' നടന്നു കളിച്ചിട്ടു
പാരമതിക്രമിച്ചുള്ളോരു വൃത്തിയാൽ
കന്യകമാരിലുണ്ടായോരപകടം
ഭംഗം വരുത്താൻ 'പരാമറായാ'ശ്രയം

പാരമർ = ജാരൻ പാരാമർ = ഒരു കീടനാശിനിയായ വിഷ ദ്രവ്യം.

സംഗീതവാസനയെന്നതോപോട്ട, തിൽ
ശിക്ഷണംപോലും ലഭിയാത്ത മാനുഷർ
രാഗതാളാദികളെന്തെന്നറിയാതെ
യക്ഷരം കക്ക്ശമായി നിരത്തിയും
നിർമ്മിച്ച ഗാനങ്ങൾ കേൾക്കേണ്ടിവന്നതു
പുണ്ണിലലാതകം പോലതിദുസ്സഹം.

മട്ടുമാറി

നിയമസഭയ്ക്കുള്ളന്തസ്സാരം
ചെറുതുമഹോ ഹൃദി ചിന്തിക്കാതെ
കൂകിവിളിച്ചും ഡെസ്കിലടിച്ചും
പലവിധമായ പുലഭ്യമുരച്ചും
മാനികളാകും നേതാക്കളെയവ-
മാനിക്കാനായാർത്തു കയർത്തും
അടിപിടിയും കടിപിടിയും പലവക
നടപടിയിങ്ങനെ കാണ്മതു ചിത്രം!

മട്ടുമാറി

വേലചെയ്തു ഭുജിക്കേണമെന്ന വാർത്ത മാനിയാതെ
ലീലയാ കാലം കഴിക്കും മടിയന്മാരൊരു കൂട്ടം
വേലചെയ്തു പിഴയ്ക്കുന്നോരുടെ മൂല്യം കൈക്കലാക്കി
നേതൃഭാവം നടിക്കുന്ന കൂത്തുകണ്ടാലെത്ര ചിത്രം!
കൈരളിയെപ്പുണർന്നിട്ടു പുലത്തുവനെന്നവണ്ണം
നാലുമഞ്ചുമക്ഷരങ്ങൾ കുറിച്ചിട്ടു വൻതുകകൾ
പാട്ടിലാക്കീട്ടഹോരൂപമഹോഗാനം ചൊല്ലിവാഴും
കൂട്ടരുമിന്നനുവേലം വളർന്നു പന്തലിക്കുന്നു

---

അലാതകം=തീക്കൊള്ളി

സംസ്കൃതം തൊട്ടപോയെങ്കിൽ പഴഞ്ചനായിട്ടമെന്ന
നിസ്രുപമങ്ങളിങ്ങുംപോയ് പ്രസംഗങ്ങൾതകർത്തിട്ടും
ഉത്തമരാം കവിരത്നങ്ങളെയേററം ദൂഷിച്ചിട്ടും
സ്വസ്ഥിതിക്ക മാററു കൂട്ടാനുദ്യമിക്കന്നൊരു കൂട്ടർ
വാനരത്തെ മധു കൊണ്ടങ്ങെന്നപോലെ മനുഷ്യന്റെ
മാനസത്തിൽ കുടികൊള്ളും ഹീനചിന്താസഹസ്രങ്ങൾ
ഊനമെന്യേയുണർത്തീടും കഥയും നോവലും പിന്നെ
മാനിയാതെ കാവ്യലക്ഷ്യം നാടകവും ചമയ്ക്കുന്നു
സത്യബോധം സദാചാരം സമത്വവും ജനതയിൽ
ശ്രദ്ധയുമേതുമില്ലാത്തോർ നേതൃഭാവം നടിച്ചോരോ
മണ്ഡലത്തിൽ സ്ഥാനമൊന്നു കൈക്കലാക്കി വിരവോട
കണ്ടെടത്തൊക്കെയും ചെന്നു പ്രസംഗധോരണി
കൊണ്ടു
വോട്ടർമാരെപ്പാട്ടിലാക്കി ബ്ൗരണകൂടത്തിലേറി
സ്ഥലജ്ജോഹം നടിക്കന്ന കാഴ്ചകണ്ടാൽ കലിതോന്നും
തരംനോക്കി വിരുതോടെ കീശവീപ്പിച്ചീടുവാനി-
ന്നിവക്കുള്ള കൌശലങ്ങളുരയ്ക്കാനിന്നെളുതാമോ?
കുക്ഷിയൊന്നു പിളന്നിട്ടു കട്ടിരാജാക്കളായ് നിന്നു
കുത്തിടാനും തൊഴുത്തിങ്കലിവക്കു പാടവമേറും
ദേശനന്മയൊന്നു മാത്രം മാനസത്തിൽ നിരൂപിച്ചു
പേശലബുദ്ധിയോടൊത്തു രാജ്യഭാരം നടത്തുന്നോർ
മോശമെന്നു പ്രസംഗിച്ചു തടസ്സങ്ങൾ വരുത്താനും
വാശിയോട പൊരുതാനുമിവക്കു വാസനയേറും
കാവിവസ്ത്രം ധരിച്ചോരോ മിരട്ടു കാട്ടി ലോകത്തിൽ
ഗോവിനുള്ള തോൽ ധരിച്ചു വൻപുലികൾ തുല്യരായി

കനകം കാമിനി രണ്ടുമക്രമമായ് സമാർജിച്ച
കനകം സന്യാസിമാർക്കും കുറവില്ലിക്കലികാലേ
ഗാന്ധിജി നെഹ്രു തുടങ്ങിപ്പുണ്യവാന്മാർ പലർ ചേർന്നു
പാടുപെട്ടു പടുത്തോരു സ്വാതന്ത്ര്യഭാരതമെത്തും
ഉയർന്നീടാതനുവേലം കടന്നൽക്കൂട്ടങ്ങൾപോലെ
നടന്നു ശല്യമുണ്ടാക്കും നരന്മാരും വളരുന്നു
കവലകൾ തോറുമെത്തി ദൂഷണങ്ങൾ പരത്തുന്ന
വിഷരൂപികളും പാരം വളരുന്നിക്കലികാലേ
ഒരു വാക്കമൊരുനോക്കും കൊണ്ടിവർ മാനവന്മാരെ—
ക്കുടുക്കിലാക്കിക്കുടുംബം പലതും താറുമാറാക്കും
ധനമോ വിദ്യയോ പാരം കനിഞ്ഞു നൽകിയ വന്ദ്യ
ജനങ്ങളെപ്പറ്റി കണ്ടാലറിഞ്ഞില്ലെന്നുള്ള മട്ടിൽ
തിരിഞ്ഞുനി, ന്നിട്ടുകൈക്കു കടിക്കും ശ്വാനനെപ്പോലെ
ഞരങ്ങുന്ന നരന്മാരും വിരളമല്ലുലകത്തിൽ

മട്ടുമാറി

സ്വപക്ഷംകൊണ്ടും പിന്നെ വർഗ്ഗീയമായുള്ള
ചിന്തകൊണ്ടും മനം കാഞ്ഞു ചിലരഹോ!
ഇല്ലാത്തരേഖകളേറെയുണ്ടാക്കിയു—
മുള്ളവ തേച്ചുമാച്ചും കൌശലത്തോടേ
വന്ധ്യയാം റാണിക്കു നൽകുന്നു പുത്രരെ
യന്ത്യമവർക്കു കളിപ്പാൻ കുളത്തിലും!
രാജാവിനെ വിഷം നൽകി വധിക്കുന്നു,
വീരാവതംസമാം കേശവദാസനും
സംഹാരരുദ്രപ്രതാപനാം തമ്പിയും
രാജ്യത്തിനു ജീവനർപ്പിച്ചോരന്യരും

ത്യാജ്യരാണെന്നഹോ മുദ്രയടിക്കയും
ടിപ്പുവിൻ ഹൈന്ദവപ്രേമം കുറിക്കയും
കാലാവലോകനചാതുൎയ്യമോടഹോ
നേരുക്കുടാതെ ചരിത്രങ്ങളിൽ ചേൎന്ന
വസ്തുതകഠം വ്യാജമെന്നു തെളികിലും
മററുള്ള ഭാഷകളിൽ തർജമ ചെയ്തു
നാട്ടിനെ ദ്രോഹിക്കവോരും പുലരുന്നു

ധൎമ്മത്തിനു വാട്ടമുണ്ടായിട്ടുമ്പോള—
ധൎമ്മമകററുവാൻ സത്തുക്കഠം ഭൂതലേ
വന്നു പിറന്നീടുമെന്നുള്ള തത്വത്തെ
യന്വത്ഥമാക്കുവാനെന്ന കണക്കിനേ
പൊങ്ങിവളൎന്നോരു കാലദോഷംകൊണ്ടു
മങ്ങുന്ന കേരളമൊന്നു തെളിക്കുവാൻ
ഭട്ടാരകസ്വാമിതൻ ചരിത്രം പരം
തുച്ഛേകമെന്നു കരുതുന്നു നിസ്തുലം

കഥാരംഭം

ചൊല്ലേറിടുന്ന തിരുവനന്തപുരേ
കൊല്ലൂരുനാമമായുള്ള ഗ്രാമം തന്നിൽ
ഈശ്വരപിള്ളയെന്നോരവധൂതനും
നാരായണമുനിയാചൎയ്യവൎയ്യനാം
ഉമ്മിണി നായനാരെന്നു തുടങ്ങിയ
മംഗലമൂർത്തികളാൽ കീർത്തിപെററുള്ളൊ
രുള്ളൂരുകോടെന്നു സാധുകുടുംബത്തിൽ
വന്നു പിറന്നു ഭരണിനാളിൽ കീൎത്തി
പുഞ്ജം പരത്തുവാൻ കുഞ്ഞനാകും ശിശു
മാതാവു് 'നങ്ക'യാം ദേവിയുമജ്ജന്മ

ദാതാവു 'വാസുദേവാഖ്യാനാം ശർമ്മയും
അയ്യപ്പനെന്നല്ലൊരോമനപ്പേരുമ
ത്തുയ്യശരീരന്നു നൽകി പിതാക്കളും

മട്ടുമാറി

നിസ്വനായ പിതാവന്നു കുടുംബം പാലനം ചെയ്‌വാൻ
ശക്തിയേതും കലരാതെ കഷ്ടതയേലുന്ന കാലം
പൂ പറിച്ചു മാല കെട്ടി യമ്പലത്തിൽ കൊടുത്തിട്ടു
ബാലനന്നു നിജ ഗേഹപാലനം സാധിച്ചുവന്നു
ഇങ്ങനെ ദാരിദ്ര്യ ദുഃഖ മന്നുതന്നെയറിഞ്ഞോരു
കുഞ്ഞനു സാധാരണനിലൻപുവന്നതത്ഭുതമോ?
ജാതിയാകും പിശാചിനോടെതിർത്തു പോരാടിയന്നേ
മാനവരിൽ സമബുദ്ധിയുളവാക്കാനാഞ്ഞു കുഞ്ഞൻ

മട്ടുമാറി

പേട്ടയിൽ വാണിരുന്ന രാമൻപിള്ളയാശാന്റെ
ശിഷ്യനായ് കളരിയിൽ ചെന്നു പഠിച്ചു കുഞ്ഞൻ
അന്നത്തെ 'മാണിററ'റാം ചട്ടമ്പിയെന്നു ബാലൻ
കുഞ്ഞനെഗ്ഗുരുനാഥനന്നു കല്പിക്കയാലേ
ചട്ടമ്പിസ്വാമിയെന്നു പാരിൽ പ്രസിദ്ധിയാന്നു
ബുദ്ധിമാനായ കുഞ്ഞനെന്നു ചൊല്ലുന്നു ലോകം
പിന്നെ വടിവീശ്വരം കല്ലടക്കുറിശ്ശീലും
ചെന്നു വിരവിൻ ബാലൻ വേദാദിയഭ്യസിച്ചു

മട്ടുമാറി

ജന്മാന്തരമായ വാസനാവൈഭവം

കൊണ്ടു മറവീ തീൎത്തിടുന്ന മട്ടിലാ
പൂൎവ്വസംസ്കാരങ്ങദം പൂവിട്ടതു കണ്ടു
പാരമാശ്ചൎയ്യം വളൎന്നു മാലോകരിൽ
ഇങ്ങനെ വാഴുവേ സിദ്ധിച്ചു കുഞ്ഞന്നു
മംഗലനാകും ഗുരുവിന്നനുഗ്രഹം:-
എച്ചിലും കുപ്പയുമിട്ടു നിറയുന്ന
തൊട്ടിയൊന്നിന്നരികത്തു നിന്നീടുന്ന
കൌപീനമാത്രനായുള്ളോരു ഭിക്ഷുവെ
ക്കണ്ടു കൌതുഹലം പൂണ്ടോരു കുട്ടികൾ
കല്ലുകൾ കട്ടകളെല്ലാം പെറുക്കിയ-
സ്സന്യാസി തന്നെയെറിഞ്ഞു രസിക്കുന്നു!
ചുട്ടു പഴുത്ത കനൽക്കട്ടപോലെയ-
ങ്ങസ്തമിച്ചീടുന്ന മാൎത്താണ്ഡമണ്ഡല-
മുറ്റുനോക്കിസ്മിതം തൂകുന്നൊരപ്പുമാ-
നിത്തൊഴിലേതും കരുതീല കാൎയ്യമായ്
സന്യാസിയെക്കണ്ടു കുഞ്ഞൻ കടന്നുവ
ന്നൊന്നു നോക്കിബ്ബലാലാകൎഷിതനായി
കുട്ടികളെ വിലക്കീട്ടരികിൽ ചെന്നു
പുത്രതുല്യം നിന്നു ചാരത്തു സാദരം.
കുട്ടികളെല്ലാം പിരിഞ്ഞുപോയപ്പൊഴ-
ബ്ഭിക്ഷു നടന്നു നീങ്ങീടുന്നതു കണ്ടു്
കുഞ്ഞനും പിൻപേ നടന്നു തുടങ്ങിനാൻ
സഞ്ജാതമായോരു വാസനാവൈഭവാൽ.
ഒട്ടു ദൂരം ചെന്നനേരമസ്സന്യാസി
പെട്ടെന്നൊരു ചെറുകാട്ടിൽ പ്രവേശിച്ചു
മുൻപോട്ടു പോകവേ കുഞ്ഞനും പിൻപിലായ്

വെമ്പിഗ്ഗമിക്കെപ്പുരന്നിതു ക്രൂരിതും
പദ്ധതിമദ്ധ്യേ ഭയന്നു ബോധാവസ്ഥ
വീട്ടൊരബ്ബാലനുണന്നേരം കണ്ടു
മാനസമേററം കുളിരണിയും വിധം
യോഗിവയ്യന്റെ മടിയിൽ കിടപ്പതും.
എന്തിനു നീയെന്നൊടൊപ്പം നടന്നതെ-
ന്നമ്മഹാൻ പുഞ്ചിരി പൂണ്ടു ചോദിക്കവേ
'അങ്ങനെ തോന്നിയെനിക്കപ്പൊഴെന്നവൻ
മങ്ങാതെ ചൊന്നതു കേട്ടു സന്തുഷ്ടനായ്
കാലജ്ഞനായോരവധൂതവര്യന-
ബ്ബാലന്റെ നാവിൽ വിശിഷ്ടമായുള്ളോരു
ബാലസുബ്രഹ്മണ്യമന്ത്രം കുറിച്ചോതി:—
'നിർമ്മലനാകും കുമാരാ ഗമിക്ക നീ
നന്മയുണ്ടാകും നിനക്കങ്ങനുപദം
കണ്ടീടണമെന്നെയെന്നു തോന്നീടിൽ നീ
ചിന്തിച്ച മാത്രയിൽ വന്നിടും മുന്നിൽ ഞാൻ
എന്നു ചൊല്ലി നൽകി നല്ലോരനുഗ്രഹ-
മങ്ങു നടന്നു മറഞ്ഞു കാരുണ്യവാൻ
വാർത്തയിതിനുള്ള മാറെറാലിയെന്നപോൽ
പക്ഷിവൃന്ദങ്ങടം മുഴക്കീ കളകുളം.

മട്ടുമാറി

കണക്കിൽ കുഞ്ഞനിൽകണ്ട പാടവത്തെ നിരീക്ഷിച്ച
ദിവാൻജി മാധവരായർ ഹജ്ജൂരിൽ നൽകിയ ജോലി

സ്വാതന്ത്ര്യജീവിതത്തിന്നു വിഘാതമായ് കാണ്കയാലേ
യുപേക്ഷിച്ചു; കടൽവെള്ളം കൈത്തലത്തി
ലൊതുങ്ങുമോ?

പിരപ്പൻ കോട്ടെഴുന്നോരു ശാസ്ത്രിയോടു ചേൎന്നുപിന്നെ
പ്രസിദ്ധകാവ്യശാസ്ത്രാദി പഠിച്ചു സന്തുഷ്ടിയാൎന്നു.

അയ്യാവുസ്വാമിയോടു ചൊല്ലേറും ഹഠയോഗ-
ചൎയ്യയും വേണ്ടപോലെ ബോധിച്ചെങ്കിലും പിന്നെ

ബ്രഹ്മജിജ്ഞാസയേററം തന്നിൽ വേരുറയ്ക്കയാൽ
പുണ്യതീൎത്ഥനേത്തുമേ വന്നീലാ സമാധാനം

സ്വാമിനാഥാചാൎയ്യനോടു ദ്രാവിഡ ഭാഷയിലുള്ള
വേദാന്തരഹസ്യങ്ങളും ബോധിച്ചു തുഷ്ടിയാൎന്നു

വിശ്രുതനാം ജടാപാഠിയെന്ന സിദ്ധനോടു പിന്നെ
ജ്ഞാനയോഗപരിജ്ഞാനം സമാർജിച്ചുവിധി
പോലെ.

ജന്മദാതാവായിടുന്ന ജനകൻെറ മരണത്താൽ
തന്നിൽ വന്ന വിരക്തിയാൽ വീടുവിട്ടു പുറപ്പെട്ടു.

അണിയൂരമ്പലം തന്നിൽ വച്ചു കണ്ടു നാളും മുതല്ക്കേ-
മമതാബന്ധമുണ്ടായി ''കുഞ്ഞനും'' ''നാണനും
തമ്മിൽ

വാമനപുരികൽ വച്ചു ബാലസുബ്രഹ്മണ്യമന്ത്രം
പാവനമുത്തമശിഷ്യന്നുപദേശം ചെയ്തു കുഞ്ഞൻ

അന്നുതൊട്ടീ മഹത്തുക്കൾ തമ്മിലൊത്തു കേരളത്തിൻ
നന്മയോൎത്തു വളൎത്തിയ ശാന്തിയിന്നും വിലസുന്നു

കൊല്ലൂരിൽ സ്ഥിതി ചെയ്യും നല്ലോരാൽത്തറ തന്നിൽ
ഉല്ലാസം പൂണ്ടു ചില മല്ലന്മാരിരിക്കുന്നു

നല്ല കാര്യങ്ങരം മാത്രം ചൊല്ലാൻ തന്നൊരു നാവാൽ
തെല്ലം കാരുണ്യമെന്യേ വല്ലാത്ത ജല്പനങ്ങരം
കില്ലെന്യേയുരചെയ്തു വല്ലോരെയും ദൂഷിക്കാ-
നുള്ളോരു പ്രവണത യല്ലോ കാണുന്നിവരിൽ
''അല്ലേ, കാലം മറിഞ്ഞുവല്ലോ തീണ്ടലും പോയി.
നില്ലാ ജാതിയുമെന്ന വല്ലാത്ത കാലമായി.
അയിത്തക്കാരുടെ ഗേഹേ ചെന്നുകേറുന്നതോപോട്ടേ
ആയവരെത്തൊട്ടുതിന്നു മുടിയുന്നു ചിലകൂട്ടർ
പണ്ടു ദൂരത്തുനിന്ന നിഷ്കണ്ടകന്മാർ നമ്മെയെല്ലാം
തണ്ടുതപ്പിത്തരം കാട്ടി മിണ്ടുവാൻ വയ്യാതെയാക്കി''
ഉത്തരീയം ശിരസ്സിങ്കൽ ചുററിയുള്ള കെട്ടുമായി
മററൊരുവൻ ചുണ്ടു കോട്ടിയിപ്രകാരമുരചെയ്തു:-
''കുഞ്ഞനാണിന്നിതിനൊക്കെക്കാരണമവൻ കുടിക്കും
കഞ്ഞിയും കാടിയുമൊക്കെപ്പുലമാടങ്ങളിൽ നിന്നും
ജാതിയൊന്നേയുള്ളുവെന്നു നാണവും മാ ' വും കൂടാ-
തോതിടുന്നോരവനിന്നു ചട്ടമ്പിയാണുപോലും.''
സ്ഫടികപ്പാത്രം കണക്കേ വടിവാന്ന തെളിവുള്ള
കഷണ്ടിയും തലോടിക്കൊണ്ടൊരു വിദ്വാനുരചെയ്തു:-
''എന്തിനേറെപ്പറയുന്നു നാട്ടിലാണുങ്ങളുണ്ടെങ്കി-
ലിങ്ങനെയുള്ള താന്തോന്നിയെങ്ങനെ വാഴ
മിന്നാട്ടിൽ?''
എന്നു ചൊന്ന നിമിഷത്തിൽ ആലിൽ നിന്നു പഴം മൂന്നു
വന്നു വീണു കഷണ്ടിയിൽ ദൈവശിക്ഷയെന്നവണ്ണം
കഷണ്ടിയും തലോടിയബ്ഭോഷനൊന്നുമുരയ്ക്കാതെ-
വിഷണ്ണനായ് നടകൊണ്ടു കാഴ്ചകണ്ടാലെത്രചിത്രം!

മട്ടുമാറി

വരുന്നിതാ പുരു ഗുണം കലർന്നരു-
പരന്തപപ്രഭയെഴും മഹാത്മാ
നിരന്തരം ഹൃദി സുഖംതരും സൌ
ഹൃദം നിറഞ്ഞൊരു സുമന്ദഹാസൻ.
പ്രബുദ്ധഭാവൻ പരിസരമെങ്ങും
പ്രസാദമതുലം ചൊരിഞ്ഞുകൊണ്ടും
വരുന്ന വരവിൽ കലർന്ന കൗതുകം
നിരന്നിരുന്നോർ ചിലരിൽ ഭയവും.
''അതാ വരുന്നുണ്ടല്ലോ സ്വാമി''
ധൃതാദരം ചൊന്നൊരുവനെണീററു.
വിരഞ്ഞു മററുള്ളോരുമെണീററു
കടന്നു വന്നു ഗുരുവരനപ്പോഴും
നിറഞ്ഞ പുഞ്ചിരി കലർന്നു സാദര.
മിരുന്നു മധ്യേ പരൻ പുമാനും
ഇരുന്നു ചുററും ജനങ്ങളും ഹൃദി
വളർന്ന വിനയാദരങ്ങളോടേ.
പറഞ്ഞു സരസം മുനി വരനപ്പോ-
ളറിഞ്ഞ വാർത്തയിലെഴുന്ന മോദാൽ:-

മട്ടുമാറി

കാര്യത്തിൻ ഗതിയോർക്കാതെന്നുടെ
നേരേ വൈരം ചിലർകാട്ടുന്നു.
ജാതികളെല്ലാം സമമെന്നുള്ളൊരു
നീതിയുരച്ചതു പാതകമെന്നും

താണോർ ചിലരെ സ്പർശിക്കുന്നതു-
മവരൊടു ചേർന്നു നടന്നീടുന്നതു-
മവരുടെ ബാലരെ ലാളിക്കുന്നതു—
മവരുടെ പന്തിയിലശനം ചെയ്‌വതു
മെത്ര നിഷിദ്ധമിതിങ്ങനെ കുഞ്ഞനു
കഷ്ടം! തോന്നാനെന്തവകാശം!"

എന്നിങ്ങനെ ചിലരുരചെയ്യുന്നതു
നിങ്ങളുമറിയാതില്ലിഹ നൂനം
തൊഴിൽപരമായൊരു വിഭജനമായി
ട്ടാദിമകാലേ വന്നൊരു ജാതി
കാലം കൊണ്ടു ദുഷിച്ചതിനാലി
പ്പാരമ്പര്യം വന്നു പുലന്നു
ഭൂമിയിൽ വന്നു പിറന്നീടുമ്പോ
ളന്തണനും പഞ്ചമനും തമ്മിൽ
വല്ലതുമുണ്ടോ ഭേദം പിന്നീ
ടല്ലേ വരുവതു താഴ്ച്ചയുയർച്ചകൾ?
ഏവം നായരു നമ്പൂതിരിയും
ഈഴവരാദികൾ മററുള്ളോരും
തുല്യതയാന്നവരെന്നൊരു നീതിയ
തെല്ലാവർക്കും ബോധിക്കേണം
സ്വാർത്ഥതയായീടുന്നോരുലയിൽ
ദുഷ്ടതയേററമുരുക്കിയെടുത്തൊരു
ജാതികളിനിയും വച്ചു പുലർത്തുവ-
തേതും ശ്രമമല്ലോർത്തീടേണം.

കാലത്തിൽ ഗതിയോർത്തു പരിഷ്കൃതി
ചെയ്‌വാനുതവും ശാസിപ്പീലേ?
മോചാ[1]മാധുരിപോലതിരുചിരം
വാചാ[2]മാധുരിയേവം നൽകി
പ്രീതി കലർത്തിയവർക്കു നിതാന്തം
സാദരമങ്ങു നടന്നു മഹാത്മാ

മട്ടുമാറി

വേദാന്തസിദ്ധാന്തമാദിവിവിധമാം
ശാസ്ത്രങ്ങളഭ്യസിച്ചെങ്കിലും വൈകാതെ
ജീവന്മുക്തി നൽകുന്നോരഖണ്ഡമാം
ആത്മാനുഭൂതിയിൽ വെമ്പൽ കൊണ്ടുയതി.
ആകയാൽ സൽഗുരുവര്യരെത്തേടുവാൻ
വേഗത്തിൽ വീണ്ടും പുറപ്പെട്ടു പുണ്യവാൻ

മട്ടുമാറി

ദക്ഷിണഭാരതമെങ്ങും
ഭക്തിപൂർവം സഞ്ചരിച്ചു
സുസ്ഥിതി യോഗമാർഗ്ഗത്തിൽ
സമാർജിച്ചു മഹാഭാഗൻ
ആത്മാനന്ദനെന്നന്നു
ഭാരതത്തിൽ കീർത്തിപൂണ്ടോ-
രക്കുമാരവേലുവിൻെറ
ശിഷ്യനായിച്ചിലകാലം

---

1 മോചാ = വാഴപ്പഴം
2 charm

സർവയോഗരഹസ്യങ്ങ–
ളഭ്യസിച്ചു മടിയാതെ
പൂർവപുണ്യവിശേഷത്താ-
ലമ്മഹാത്മാ;വതിൽ പിന്നെ
സർവജ്ഞൻ ഗുരുവിനെ-
ത്തേടിയങ്ങു വലയുമ്പോൾ
ബ്രഹ്മജ്ഞൻ ഗുരുശ്രേഷ്ഠൻ
വന്നു നൽകിയുപദേശം
ബ്രഹ്മാത്മൈക്യബോധത്തി-
ന്നുതകുന്നവിധം ശ്രീമാൻ
[1]വർണ്ണാതീതാശ്രമിയായ്
തിരിച്ചെത്തീ കേരളത്തിൽ
ദേശസഞ്ചാരം കഴിഞ്ഞു
വന്നനേരം ജനനിത–
ന്നുദകകർമ്മവും പുത്രൻ
നിർവഹിച്ചു വിധിപൂർവം.
അമ്മയുമച്ഛനും യാത്ര
ചൊല്ലിയോരബ്ഭവനത്തിൽ
പിന്നെയന്ത്യം വരെപ്പുത്രൻ
പ്രവേശിക്കാനൊരുങ്ങീലാ.

മട്ടുമാറി

ഇങ്ങനെ വാഴുന്ന നാളിലൊരു ദിന
മങ്ങു നടന്ന വിനോദം രസാവഹം!

---

1 അതിവർണ്ണാശ്രമി

മുൻപുരണ്ടും പിൻപു മൂന്നും തുറുപ്പുകരം
ചേൎന്നു രാജാവിൻ സവാരി കഴിഞ്ഞപ്പോരം
അങ്ങു ദൂരത്തു നിന്നുള്ള വരവൊന്നു
തിങ്ങുന്നൊരത്ഭുതം ചേൎത്തു മാലോകരിൽ
ഭട്ടാരകസ്വാമി മുൻപിൽ നടക്കുന്നു
പത്തിരുന്നൂറുണ്ടു പട്ടികരം പിൻപിലും
വെള്ളവും കൊയ്സറും ടൈഗറും ചെമ്പനും
രാജനും റാണിയും വേളു, കറുമ്പനും
ടീനിയും ടാനിയും ടാങ്കുവും ലാനിയും
മാനി മിനികളുമച്ചടക്കം പൂണ്ടു
പട്ടാളമായതിൻ ചിട്ടകളേതുമേ
തെററാതെ യാത്രചെയ്യിടുന്നതത്ഭുതം!
അട്ടക്കളങ്ങര നിന്നു നേരേ പുറ–
പ്പെട്ടൊരീയാത്ര കണ്ടോരുരചെയ്യഹോ!

''കേട്ടീലയോ നിങ്ങരം കോട്ടവാതുക്കലെ-
പ്പട്ടികരം ചേൎന്നു കവാത്തു പോകുന്നതും
ചട്ടമ്പിയാം സ്വാമി മുൻപിൽ നടപ്പതും
ചട്ടററ കാഴ്ചകാണ്മാൻ വരുന്നീലയോ?
ഇങ്ങനെയുള്ളോരു വൎത്തമാനം പുര
മെങ്ങും പരന്നിതു കാട്ടുതീപോലവേ,
ശൃംഗാരവേഷമണിഞ്ഞു പലതരം
പെണ്ണുങ്ങളിക്കാഴ്ച കാണ്മാൻ പുറപ്പെട്ടു.

മട്ടുമാറി

പോണിട്ടെയിലും കൊണ്ടക്കെട്ടും
ചാണകവറളി വടക്കെട്ടുകളും
ചുമട്ട ചുമന്നു വരുന്നതുപോലെ
ചപ്പും ചിപ്പും വച്ചൊരു കെട്ടും
വാലുകരം നീട്ടിയൊരൊററയിരട്ടയു–
മായവ ചുററിക്കെട്ടിയുമങ്ങനെ,
പുരികം പുതുതായൊന്നു രചിച്ചും
നയനം വാലിട്ടെഴുതി,വരച്ചും
കാക്ക കുളിച്ചാൽ കൊക്കായീടാ–
നൊക്കുകയില്ലെന്നോർത്തീടാതെ
പൌഡറു മേന്മേൽ തേച്ചുമിനുക്കി
ചുണ്ടിൽ ചായമണിഞ്ഞു ചമഞ്ഞും
ലംബപ്രായം ചേർന്ന കുചങ്ങളെ–
യുറിപോലുള്ളൊരു ബ്രേസിയറാലേ
ഒട്ടു ചുരുട്ടിയുരുട്ടിയെടുത്തു്
പന്തു കണക്കരു മേന്മ വരുത്തി-
യതിന്മേൽ നേർത്തൊരു പട്ടമണിഞ്ഞു്
വന്നീടുന്ന നാരികളനവധി.
ഉള്ളിത്തൊലിപോൽ ശോളികരം സാരിക–
ളുള്ളവരങ്ങനെ വിലസീടുന്നു
ശൂർപ്പണ, സിംഹികയെന്നിവരെല്ലാം
കപ്പം നൽകിടുമുരസിജമതുലം

വച്ചുമുറുക്കിയ നാരികരം ചിലരുടെ
ചീർത്തൊരു ഭാവം കണ്ടാൽ ചിരിയാം!
ഉദരം നാഭിയുമെല്ലാം വെളിയിൽ
ചതുരതയോടു പുറമ്പോക്കാക്കി
തുറുകണ്ണുകളു മിഴിച്ചു വരുന്നോ-
രിവളെക്കണ്ടാൽ ഭയമാകുന്നു!
കുരുവിക്കൂട്ടം തലയിൽ ചൂടി-
ത്തൊലിയൊടു പററിയ പാൻറു ധരിച്ച്
കൊട്ടവാരംപോലെ കൃതാവു വളർത്തിയ
വിരുതന്മാരും വന്നുനിറഞ്ഞു
ഓന്തും പാമ്പും തുണിയും സുമശര-
നേന്തും ഗതിയെന്നോർത്തീടാതെ
സുഭഗതയോർത്തു മദിച്ചു നടക്കും
നരരുടെ ചപലതയെത്ര വിചിത്രം!
തൈക്കിഴവന്മാർ വൃദ്ധന്മാരും
മെയ്ക്കഴകേറിന വേഷമണിഞ്ഞു്
നിന്നിഹ ദിശിദിശി പാനം ചെയ്‌വൂ
പെണ്മണിമാരുടെ 'ഗമ'യനുവേലം

ശാന്തസമുദ്രംപോലെ ഗഭീരൻ
മുൻപിൽ നടക്കും സ്വാമികളേയും
പിൻപിൽ നടക്കും സൈനികരേയും
കണ്ടൊരു ജനതതിയാർത്തു ചിരിച്ചു

പാളയമങ്ങു കഴിഞ്ഞോരളവിൽ
''പോവിൻ നിങ്ങരം പിരിഞ്ഞെല്ലാമെ-
ന്നരുളിയതൻപൊടു കേട്ടു തിരിഞ്ഞ
ശ്ലനകസമൂഹം പോയി മറഞ്ഞു

മട്ടുമാറി

തകിലിൽ പ്രാവീണ്യമാന്ന
ഗണ്ഡമാലയൊരുന്നാളിൽ
താളമേളം തകക്കുമ്പോരം
ചെന്നവിടെ, വിശേഷിച്ചു
താളമേതോ പ്രയോഗിക്കാൻ
ചൊൽകെയന്നത്തകിൽക്കാരൻ
മ്ലാനത പൂണ്ടു നിൽക്കുമ്പോരം
സ്വാമിതന്നെയത്ര നന്നായ്
തകിലിങ്കൽ തിറമോട്ടു
പ്രദശിപ്പിച്ചതും പിന്നെ
ഗ്ലണ്ഡമാല തൻെറ തോൽവി
സമ്മതിച്ചു നമിച്ചപ്പോരം
അംഗുലിയിലുള്ള ചെമ്പു
മോതിരത്തിൻ സഹായത്താൽ
ഭംഗിയായിജ്ജതികരം വാ-
യിച്ചു കാണിച്ചതും ചിത്രം!

[1]പരമേശ്വരനാം സുഹൃത്തു തന്നുടെ
ഭവനേ ചെന്നൊരു സമയം കേട്ടു

1 നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള

''മാതളമരമിതിലുണ്ടാം ഫലതതി
യേതും തരികില്ലണ്ണാക്കണ്ണൻ
അണ്ണാക്കണ്ണന്മാരതുപൊഴുതും
നിണ്ണയമുണ്ട ചിലപ്പു വൃക്ഷേ
സ്വാമികളവരെപ്പാത്തുരചെയ്തു
നല്ലമനസ്സോടരുളാതുള്ളതു
വന്നു ഭുജിക്കരുതിനിമേൽ നിങ്ങൾ''
എന്നതു കേട്ട മറഞ്ഞോരണ്ണാ-
ക്കണ്ണരിലൊരുവൻപോലും പിന്നെ
വന്നീലമ്മരമതിലൊരുപൊഴുതും

തഹശീൽ ദാരാമൊരു മാന്യനൊട-
ന്നൊരു നാൾ ചാലയിൽ നടകൊള്ളുമ്പോൾ
കാള വലിച്ചൊരു വണ്ടി വരുന്നതു
ദൂരെക്കണ്ടവരൊതുങ്ങിനിന്നാർ
ഭട്ടാരകരെക്കണ്ടൊരുനേരം
പെട്ടെന്നൊരു നില നിന്നു വൃഷഭം
അതുകണ്ടുടനക്കരുണാശീലൻ
കുതുകമൊടതിനുടെ നികടേ ചെന്നു
അതിനുടെ മിഴികളിൽ നിന്നും കണ്ണീർ
വരുവതു കണ്ടിട്ടകമേ ചിന്തി-
ച്ചതിനുടെ പൊരുളുമറിഞ്ഞീട്ടകയാൽ
വിരവൊട സാന്ത്വനമേവം ചൊന്നാൻ:-

''ആകട്ടേ, ശരി, പോയാലും നീ
കാര്യം നേരെയാക്കീടാം ഞാൻ ''

വണ്ടിയകന്നൊരു നേരം മതിമാൻ
തഹശീൽദാരൊടു ചോദ്യം ചെയ്താൻ:-
''നിങ്ങടെ ചെലവിനു ചെട്ട്യാർ തന്നോ -
ടന്നു പിതാവു കടം വാങ്ങിയ തുക—
യെന്താണങ്ങു തിരിച്ചു കൊടുക്കാ -
നിന്നേവരെ നിനയാഞ്ഞതു സഹജ!
അച്ഛൻ വണ്ടി വലിച്ചീടുന്നതു
പുത്രനു കണ്ണിനു കൌതുകമാമോ?
അതിനാൽ നാളെത്തന്നേ മുതലും
പലിശയുമങ്ങു കൊടുത്തീടേണം ''
''അങ്ങനെയാകാ''മെന്നു പറഞ്ഞാ—
സന്മതി യാത്ര പറഞ്ഞു പിരിഞ്ഞു
പിറേറദ്ദിവസം ചെട്ട്യാരുടെ ഭവ—
നത്തിൽ ചെന്നു കടം തീർത്തിടവേ
നൊടിയിടെ വീണു മരിച്ചിതു വൃഷഭം
തനയൻ ഞെട്ടീടും വിധമപ്പോഠം!
വിധിയുടെ ചതുരതയോർത്തു കൃതാർത്ഥൻ
വിധുരതയോടഥ ഭവനം പുക്കാൻ

മട്ടുമാറി

[1]മററൊരു സ്നേഹിതൻ തൻെറ
ഭവനത്തിൽ ചെന്നനേരം
[2]നോക്കകെൻെറ അശയിങ്കൽ

മജിസ്ട്രേട്ട് ആണ്ടിപ്പിള്ള

ണ്ടക്കി ഞാനിട്ടിരുന്നല്ലോ-
രിക്കസെവുകവണിയെ-
ക്കുസൃതിക്കാർ മൂഷികന്മാർ
വന്നുകേറിക്കരണ്ടേററം
നഷ്ടമേകി''യെന്നു ചൊന്നാൻ
അതുകേട്ടു സ്വാമി ചൊന്ന
വാക്കുമാനിച്ചാതിഥേയൻ
കുതുകേന കൊണ്ടുവന്നോ-
രുണ്ണിയപ്പം കഷണിച്ചു
വിളിച്ചപ്പോളാഗതരാ-
യെട്ടുപത്തു മൂഷികന്മാർ.
മുറിവാലൻ കുറുംകൂററൻ
മുടന്തൻ മുള്ളനും ഗ്ഗുണ്ഡൻ
കറുമ്പൻ ചേമ്പനും പിന്നെ
നെടുമ്പൻ കമ്പിതൻ താനും.
''നേര്യതാരു കരണ്ടെ''ന്ന
ചോദ്യമങ്ങു ശ്രവിച്ചപ്പോ
ളൊരുത്തൻ മൂലയിൽ ചെന്നു
കരുത്തററു നിലകൊണ്ടു
കേട്ടുകൊാംവിനിനിമേലി-
ലക്രമമീവിധമാരും
ഒട്ടുമേ ചെയ്യരുതെന്ന
വാക്യമന്നു ശരിവച്ചി

ട്ടുണ്ണിയപ്പമെടുത്തോരോ
മൂഷികന്മാർ യാത്രചൊല്ലും
മട്ടിലന്നു പോയ്മറഞ്ഞ-
ത്തുതമോർത്തുകണ്ടീടിൽ.
ഏവമത്ര പുലിപാമ്പും
പരുന്തുമാദിയായുള്ള
ജന്തുവർഗ്ഗങ്ങളിൽ പിന്നെ
പ്പിപീലികകളിൽപോലും
സ്വാമിയന്നു കൂറു ചേർന്നു
കാട്ടിയോരത്ഭുതമെല്ലാം
ജീവകാരുണ്യസമ്പത്തിൻ
വൈഭവമല്ലയോ ചൊൽവൂ!
ശാന്തനായിസ്സുമധീയാ
യൊന്നുമേയാഗ്രഹിക്കാതെ
ദാന്തനായീശനിൽ തന്നെ
മാനസത്തെയുറപ്പിച്ചു
ഭക്തനേത്തു ദിശിചെന്നു
ചേർന്നിടുമപ്രദേശത്തി
ന്നത്തമാനന്ദത്തിനല്ലാ
തത്തലിന്നു വകയുണ്ടോ?

മട്ടുമാറി

ഉത്തമയോഗിമാർക്കുള്ളോരമാനുഷ-
ശക്തികൾ മോക്ഷമാർഗ്ഗത്തിൽ വിരിയുന്ന

പൂർവ്വകർമ്മ മാത്രമാണായവ ശ്രദ്ധിച്ച-
പോകിലോ പൂജ്യമാം കൈവല്യമെന്നതും
മാന്ത്രികശക്തികളിൽ ഭ്രമിപ്പോർക്കമി-
ങ്ങുണ്ടാം പരാജയമെന്നുമുണരവേ,
ഇജ്ജഗത്തെന്നല്ല ചിത്തവിലാസവും
സങ്കല്പജാലകലനയാണെന്നുള്ള
തത്ത്വം ഗ്രഹിച്ചു ത്യജിച്ചു സങ്കല്പങ്ങ-
ളെത്തിദ്രുതം നിർവികല്പത്തിൽ നിശ്ചലം
വ്യഗ്രതയേതുമേ കൂടാതെയെങ്ങുമേ
നില്ക്കാതെയെങ്ങും പ്രകാശം പരത്തിയും
മാനവജാതിക്കു ശാന്തിയരുളിയും
താരകം പോലെ ചരിച്ചു ചിലദിനം
പൂവിരിഞ്ഞാൽ പിന്നെ വണ്ടുകളെത്തേടി
യായത്തു പോകേണമെന്നു വന്നീടുമോ?
എന്നതുപോലെ പല ദിക്കിലും നിന്നു
വന്നു ഭട്ടാരകദർശനാർത്ഥം പലർ
ജാത്യഭിമാനവിഹീനോ-
ജന്തുഷുസർവത്ര പൂർണ്ണതാം പശ്യൻ
ഗൂഢം ചരതിയതീന്ദ്രോ
മൂഢവദഖിലാഗമാർത്ഥതത്ത്വജ്ഞഃ
(ആത്മവിദ്യാവിലാസം)

ശ്രീരാമകൃഷ്ണൻെറ ശിഷ്യരത്നംസക-
ലാരാധ്യനാം വിവേകാനന്ദ സൂരിതാൻ
ഭട്ടാരകസ്വാമിയോടു ചിന്മുദ്രതൻ

ലക്ഷണാർത്ഥാദികളന്നു ചോദിക്കവേ
സ്വാമിയതിന്നു നൽകീടിനോരുത്തരം
കേട്ടു ചമൽക്കൃതനായമ്മഹാമതി
കേരളത്തിലൊരു മേധാമതിയെ ഞാൻ
സാദരം കണ്ടുവെന്നോതി പലരൊടും.

മട്ടുമാറി

അന്നത്തെ ദ്ദിവാൻ രാജ
ഗോപാലാചാരി സർ. പി,
വന്ദ്യനാം ഗുരുനാഥൻ
കേരളപാണിനിയോടും
രംഗസ്വാമി അയ്യങ്കാ
രെന്നു സുപ്രസിദ്ധനാം
പണ്ഡിതന്റെ ഭവനത്തിൽ
ചേൎന്നു, ഭട്ടാരകരോടു
''പ്രാചീനമലയാളം''
തന്നിലുള്ള സംശയങ്ങരം
ചോദിച്ചു സമാധാനം
നേടിനാനന്നൊരു നാളിൽ

മട്ടുമാറി

ഭാൎഗ്ഗവരാമനിക്കേരളം നിൎമ്മിച്ചു-
വെന്നു തുടങ്ങിയ കെട്ടുകഥകളിൽ
ഏതും പരമാൎത്ഥമില്ലെന്ന ഭട്ടാര-
വാക്യം ഗ്രഹിച്ചു തെളിഞ്ഞവർ മൂവരും

ഇങ്ങനെ കേരളത്തിങ്കൽ നിലനിന്നൊ-
രന്ധവിശ്വാസങ്ങൾ ദൂരീകരിക്കുവാൻ
'കേരളോല്പത്തി' തുടങ്ങിയുള്ള ചില
പേരെഴും ഗ്രന്ഥങ്ങൾപോലുമുൽഘോഷിച്ച
കള്ളക്കഥകൾ പലതും വെളിച്ചത്തു
കൊണ്ടുവന്നു പരമാർത്ഥം തെളിയിച്ച്
മേധാമതിയായൊരിമ്മഹാത്മാ തൻെറ
ഭാഷണചാതുരികൊണ്ടു മാലോകക്ക്
മാനസാമോദം വരുത്തിയ വേളക-
ളേറെയുണ്ടായവ ചൊന്നാലൊടുങ്ങുമോ?
ഹിന്ദുമതത്തിൽ കുടികൊണ്ടതിനെക്ക-
രണ്ടു നശിപ്പിച്ച മാലിന്യമിങ്ങനെ
തേച്ചു കഴകി നവോത്ഥാന ചാതുരി
ചേക്കുവാൻ ചെയ്തുള്ളൊരുദ്യമം നിസ്തുലം

നായർവർഗ്ഗത്തിന്നു കേരളഭൂമിയിൽ
നാഥനായ് ഭട്ടാരകരെ വാഴിക്കുവാൻ
നായർ പ്രമാണികൾ ചെയ്ത പരിശ്രമ-
മായതവീക്ഷണൻ തള്ളിനാൻ സസ്മിതം
നിർലേപനും നിർമ്മമനുമായ് ലോകങ്ങ-
ളെല്ലാമൊരുപോൽ കരുതി നിരാമയം
കാരണം തേടുന്ന കാലസ്വരൂപനെ-
ക്കാണുവാൻ കിഞ്ചിജ്ഞലോകത്തിനാവതോ?

രാജാധികാരമാമാതപത്രത്തിൻെറ
കീഴിൽ സുരക്ഷിതരായത്ര വാഴുന്നൊ-
രാഴ്വാഞ്ചേരി മുതലുള്ള വൈദിക-

ക്ാധിചേക്കും പടിയന്തരങ്ഗം തന്നിൽ
വേദാധികാരികരം ഭൂതലത്തിങ്കല—
ബ്ദ്ധദേവർ മാത്രമാണെന്നുള്ള വിശ്വാസ-
''മർത്ഥഹീനമെന്ന യുക്തിസമന്വിതം
'വേദാധികാര നിരൂപണം' സ്ഥാപിച്ചു.
ഇങ്ങനെ കാലിക പ്രാധാന്യമാന്നുള്ള
ഗ്രന്ഥങ്ങളും പിന്നെ വേദാന്തസാരങ്ങരം
സാമാന്യരാകും ജനങ്ങരംക്കമെത്രയും
സുഗ്രഹമാംവിധം വിസ്തരിച്ചീടുന്നൊ-
[1]''രദ്വൈതചിന്തയാം പദ്ധതി''യിൽ കാണ
മദ്വൈതഗാംഭീര്യമത്ഭുതമെത്രയും
ലാളനീയമാം മലയാളഭാഷതൻ
ലാളിത്യ ഭംഗിയതിൽ കാണ്മൂ നിസ്തുലം

കർമ്മമാർഗ്ഗത്തിൽ പ്രവർത്തിക്കുവാൻ തൻെറ
യുത്തമശിഷ്യക്ക് ചോദനം നൽകീട്ട്
കർമ്മവിമുഖനായ്ത്തന്നെ നിരന്തരം
മോക്ഷമാർഗ്ഗത്തിലുറച്ചു നിന്നു യതി.
പാരിലവശതയാളുന്ന വർഗ്ഗങ്ങ-
ളേതാകിലുമതിൽ പായിച്ചു രശ്മികരം,
ശിഷ്യരായീടും ഗ്രഹങ്ങരംക്ക മധ്യേവി-
വസ്വാന തുല്യം വിരാജിച്ചു പുണ്യവാൻ.
കേരളദേശത്തിൻ വർഗ്ഗീയഭിന്നത
യാകുന്ന മട്ടിലകററീടുവാനായി

1 അദ്വൈതചിന്താപദ്ധതി

ധീരൻ ഗുരുവരൻ കണ്ടോരു മാന്യരിൽ
നാരായണഗുരുസ്വാമിയൊന്നാമനാം
[1]നല്ല ശിഷ്യനാമനായ ഗുരുവിന്റെ
യാജ്ഞയാലത്രേ രചിച്ചതീ മഞ്ജരി'
നാരായണസൂരിയിങ്ങനെ സ്വന്തമാം
ചാരു'നവമഞ്ജരി'യിൽ കഥിക്കുന്നു.
ശ്രീനിധിയായുള്ളൊരീയവധൂതന്റെ
വൈഭവമിന്നു പാരിൽ പ്രസിദ്ധം തുലോം.
'ദർശനമാലാ'ദി വേദാന്തശാസ്ത്രങ്ങൾ
നിർമ്മിക്കയും, നവീനാഭ കലർന്നിടും
അമ്പലങ്ങൾ പണിചെയ്യിച്ചു പാരിതി-
ലധ്യാത്മബോധം വളർത്തിയും മർത്ത്യരിൽ
ജാതിയൊന്നു മതമൊന്നെന്ന സിദ്ധാന്ത-
മോതിയതു പുലർത്തീടിനാൻ നിർമ്മലൻ.
ക്ഷേത്രങ്ങൾ നിർമ്മിച്ചു വിഗ്രഹാരാധന
വച്ചുവളർത്തുവാനുള്ള സമാരംഭം
മോക്ഷപ്രദീപാദി നിർമ്മിച്ച സിദ്ധന്റെ
വീക്ഷണത്തിന്നെതിരെന്നു തച്ഛിഷ്യരാം
കൂട്ടർ 'നാണുസ്വാമി'യോടു ഭിന്നിക്കവേ
കോട്ടമകററിടാൻ ഭട്ടാരകസ്വാമി
തന്നുടെ തൂലികയാകുമാഗ്നേയാസ്ത്ര-
മന്നു തൻ ശിഷ്യന്നുവേണ്ടി പ്രയോഗിച്ചു.

---

1 ശിഷ്യനാമഗുരോരാജ്ഞാം-കരോമിശിരസാവഹൻ
നവമഞ്ജരികാം ശുദ്ധീ കുർവ്വന്തു മർഹന്തി കോവിദാഃ

ഇംഗ്ലീഷ്ഗുരുശിഷ്യബന്ധംപോലെ ലോകത്തി–
ലിംഗ്ലീഷ്ഗുരുശിഷ്യബന്ധം താൻ നിനച്ചീടിൽ

നീലകണ്ഠതീർത്ഥപാദരത്രേ ലോകം-
മാദരം ചാർത്തിടുന്നോരു ശിഷ്യോത്തരൻ
സ്വാമികൾ ചിട്ടചെയ്യുള്ളൊരാദ്ധ്യാത്മിക-
തത്വങ്ങൾ ഗ്രന്ഥരൂപത്തിലാക്കീട്ടവ
കേരളത്തിൽ പരത്തീടുവാൻ ദേശികൻ
കണ്ട മനീഷിപ്രകാണ്ഡമാണിമ്മഹാൻ
ആങ്ഗലം സംസ്കൃതമിത്യാദി ഭാഷകൾ
ഭംഗിയിലഭ്യസിച്ചെന്നതു മാത്രമോ?
മാന്ത്രികവിദ്യ വിഷവൈദ്യവും പിന്നെ
സ്വന്തമായഭ്യസിച്ചിട്ടു പരന്തപൻ
വേദവേദാംഗാദി ഭട്ടാരകസ്വാമി–
യോടു വഴിപോൽ പഠിച്ചു നിരാകുലം.
അദ്വൈതപാരിജാതാദികളായുള്ള
സൽഗ്രന്ഥനിർമ്മിതിയാലുമതുപോലെ
ഗ്രന്ഥനിരൂപണവൈഭവത്താലുമ–
ഭംഗുരകീർത്തി പുലർത്തി നാടെങ്ങുമേ.

തീർത്ഥപാദാഖ്യൻ പരമഹംസൻ സാധു–
വത്രേ പരിവ്രാജകശിഷ്യനായതും
'ശ്രീകുമാരാഭരണശതകം' പിന്നെ
വേദാന്തചിന്താശതകവുമീവക
ഗ്രന്ഥപ്രകാണ്ഡങ്ങൾ നിർമ്മിച്ചു കേരളീ-
ജനർപ്പു കലർന്ന വിവിധാശ്രമങ്ങളും

ചാതുമാങ്ങളും സ്ഥാപിച്ചു കേരളേ
ശാന്തി പുലർത്തി വളർത്തിയനന്തമം

മട്ടുമാറി

എഴുമറ്റൂരെന്ന നാമ-
മെഴുന്നോര പ്രദേശത്തിൽ
ഗുരുവിൻെറ ഷഷ്ടിപൂർത്തി
സ്മാരകമായ് തീർത്ഥപാദർ
വിരചിച്ചുന്നൊരു പുണ്യ
നിലയനം "തീർത്ഥപാദ-
പരമഭട്ടാശ്രമമെ-
ന്നുള്ളപേരിൽ യതികൾക്ക്
തീർത്ഥപാദസമ്പ്രദായം
തന്നിലാദ്യൻ കുലപതി
തീർത്ഥപാദരുമധ്യക്ഷൻ
നീലകണ്ഠതീർത്ഥരുമായ്
വേദവേദാന്ത സിദ്ധാന്തം
ലോകമെങ്ങും പ്രചരിപ്പാൻ
പാടുപെട്ടു പ്രയത്നിച്ചു
തീർത്ഥപാദരവിടത്തിൽ
അത്തുക്കൂടാതെ വാഴുതും
തീർത്ഥപാദാശ്രമമൊന്നു
വിധിപൂർവ്വം വിരചിച്ചു
പുലത്തിയമ്മഹാഭാഗൻ

പ്രേരകൻ സൂചകനെന്നും
    വാചകൻ ദർശകനെന്നും
ശിക്ഷകൻ ബോധകനെന്നീ
    വിധമാറു ഗുരുക്കന്മാർ
കുളാഗമം വിധിക്കുന്നോ-
    രിവരാറും കലർന്നുള്ള
ഗുരുവത്രേ തിരുഭട്ടാ-
    രകരെന്നു ധരിക്കേണം.
ഇങ്ങനെ സൽഗുരുവര്യ-
    നന്നുചൊന്നോരു മാർഗ്ഗത്തിൽ
സഞ്ചരിച്ച ശിഷ്യവൃന്ദം
    പ്രയത്നിച്ചീടുകയാലേ
പശ്ചിമമാരുതൻ മുൻപേ
    പറക്കും മേഘങ്ങൾ പോലെ-
യന്ധവിശ്വാസങ്ങളെല്ലാം
    പോയ്മറഞ്ഞതത്ഭുതമോ?

മട്ടുമാറി

ആത്മാവിനുള്ളഖണ്ഡമായിട്ട-
മനുഭൂതിക്കങ്ങേതനുപദമതുലം
വിധിപോലുള്ളൊരുപാസനയാൽ ശ്രീ-
വേലായുധനെക്കണ്ടു നിതാന്തം
ഖേചരിമുദ്രയിണക്കീട്ടവികല-
മായിരമിതളുള്ളൊരു താമരയിൽ

പ്രാണാനിലനെ നിറുത്തി ശ്രീമാൻ
വികല്പമററ സമാധിയിൽ മുഴുകി

മട്ടുമാറി

കുമ്പളത്തു "ശങ്കു"വാകും
ശിഷ്യനോടന്നൊരുനാളിൽ
പന്മനയാശ്രമത്തിങ്ക-
ലിരുന്നു വിശ്രമിക്കുമ്പോൾ
വന്നിട്ടും ഞാനിവിടേയ്ക്കു
സമാധികാലമാകുമ്പോ-
ളെന്നുചൊന്നപടിയന്നാൾ
വന്നുചേർന്നു പന്മനയിൽ
കൊല്ലവർഷമായിരവുമൊൻപതും
തൊണ്ണൂറുമാന്ന
മേടമാസമിരുപത്തിമൂന്നു
മങ്ങിത്തെളിയുന്നു.
പന്മനയാശ്രമത്തിൻെറ
ദക്ഷിണഭാഗത്തിലുള്ള
ഗ്രന്ഥശാലയിതു പാരം
വിഷാദമൂകമായ് കാണ്മൂ.
ചില്ലയൊന്നുമിളക്കാതെ
നിശ്ചലഭാവം കലന്ന—
ങ്ങല്ലൽ പൂണ്ടു നിലകൊൾവൂ
മാമരങ്ങൾ വിഷാദപൂർണ്ണരായ്

വൃക്ഷശാഖകളിൽ നിന്നു
നിലത്തുവന്നിരുന്നോരോ
പക്ഷികൾ തങ്ങളിലെന്തോ
ഭാഷണം ചെയ്യുന്നു ശുദ്ധം
ചിക്കെന്നോടിവന്നിങ്ങു
മണിമൂന്നായൊരുനേരം—
മക്ക്ബിംബം മറയ്ക്കുന്നു
ചെറുതായ മേഘമൊന്ന്.
സൌരയുദ്ധത്തിനുമെന്തോ
സംഭവിച്ചീടുന്ന പോലെ
ഗോളമെല്ലാമുററുനോക്കി—
ഗ്ഗ്രന്ഥശാലയതിന്നുള്ളിൽ
ഗ്ഗുരുവിനെ ബ്ഭക്തിപൂർവ്വ-
മുപാസിച്ചു ശിതവിദ്യാ
കുഠാരത്താൽ ലിംഗദേഹം
മുറിച്ചാത്മസ്വരൂപനായ്
രജതരേഖകൾ നന്നാ—
യിടതിങ്ങി വിലസുന്ന
ജടമുടിയിടയിലായ്
ചെറുതിങ്കൾക്കലപോലെ
പരശോഭകലർന്നോരു—
തിരുനെററിയതിൻ കീഴിൽ
സുമബാണധനുസ്സിനെ
ജ്ജയിക്കുന്ന കുനുചില്ലി-

കൊടികളുമടങ്ങതല്പം
    വജ്രതുല്യം തിളങ്ങീടും
നയനങ്ങൾ, ക്രമമായു-
    ന്നതമായിത്തിലസൂന-
സമമായ നാസികയു-
    മരിയകണ്ണുപാളിയും
മറഞ്ഞുള്ളിൽ കുടികൊള്ളും
    സുമന്ദഹാസവുമേവം

ദൃഢപ്രജ്ഞതെളിയിക്കു–മധരശോഭയും, ചുററും
അന്തസ്സാരം മുഖത്തിന്നതുലം ചേർത്തിടതിങ്ങി
നെഞ്ചോളം ധവളാഭം–വിലസും താടിയും ചേർന്നു്
വിരിമാറുമൊതുങ്ങിയു–ള്ളരയും ശുഭ്രമാം വസ്ത്രം
ധരിച്ചു പത്മാസനത്തിലിരുന്നു, ദീർഘബാഹുക്കൾ
മലർത്തിയങ്കത്തിൽ രണ്ടു സരോജങ്ങൾ വിടർത്തിയും
കനൽപോലെ കമനീയതരമായിക്കടെലിൽചെ-
ന്നണയുവാനൊരുങ്ങുന്ന തപനനെന്നതു പോലെ
പരിവേഷാഭചേർന്നോരു ഗുരുനാഥൻ സമാധിസ്ഥൻ
പരബ്രഹ്മം തന്നിലാന്നു ലയിച്ചീടാനവിളംബം
ശുകവർത്മാവിങ്കലൂടേ സഞ്ചരിച്ചു ദൃശ്യഭാവം
വെടിഞ്ഞു ദൃക്കാകുമാത്മവസ്തുവിങ്കൽലയമാന്നു

ആയിരത്തി ഒരുന്നൂററി
    അൻപതിൽ ചിങ്ങമാസത്തിൽ
വീരചിച്ചുള്ളൊരിത്തുള്ളൽ–
    ക്കഥ കേട്ട ജനമെല്ലാം
മനശ്ശാന്തിയനുവേല-
    മടയുംമാറഖിലക്കും
പരാശക്തിയനുഗ്രഹ
    മരുളുവാൻ പണിയുന്നേൻ

ശുഭം

# ഗ്രന്ഥകർത്താവിന്റെ കൃതികൾ

| | |
|---|---|
| കഥകളി: | ഭാമാപരിണയം |
| | കഥകളിദീപിക |
| | ഹസ്തലക്ഷണദീപിക |
| | ഹരിശ്ചന്ദ്രവിജയം |
| | കരുണ |
| | വേലുത്തമ്പി |
| | ഉമ്മിണിത്തങ്ക |
| | ഭക്തിദീപിക(ചാത്തന്റെ സൽഗതി) |
| ബാലസാഹിത്യം: | നീതിസരണി |
| | ഭരതൻ |
| | ലക്ഷ്മണൻ |
| | നഴ്സറി ഗാനങ്ങൾ |
| | നവനീതകൃഷ്ണൻ(ലഘുനാടകം) |
| നാടകം: | ലീലാവിലാസം |
| | സഞ്ജീവിനി |
| | മാർക്കണ്ഡേയൻ |
| | മണിമാല(തമിഴ്) |
| | അനാർക്കലി(ഇംഗ്ലീഷ്) |
| ചെറുകഥ: | സ്വാഗതം |
| | കരിഞ്ചന്ത കളിപ്പിച്ചു. |
| വ്യാകരണം: | അപശബ്ദശോധിനി |
| തുള്ളൽ: | കുചേലവൃത്തം |
| | കണ്ണകിവരലാറ് |
| | (കർപ്പിൻ ഓവിയം)(തമിഴ്) |
| | വിദ്യാധിരാജവിജയം |

| | |
|---|---|
| നോവൽ: | വിക്രമൻ |
| | ഉന്മത്തൻ |
| നിരൂപണം: | മലയാളസാഹിത്യ ചരിത്രം |
| | ഉപന്യാസാവലി |
| | ഭാരതീയനായികമാർ |
| | രഹസ്യവാദപ്രസ്ഥാനം |
| | (മിസ്റ്റിസിസം) |
| | സങ്കല്പസംഭാഷണങ്ങൾ |
| | കേശവീയം ഒരു ആസ്വാദനം |
| | വിചാരധാര |
| സംഗീതം | സമ്പൂർണ്ണസംഗീതകൃതികൾ. |
| പ്രസാധനം: | സാഹിതീനിധാനം |
| | കാലകേയവധം കഥകളി |
| | ബാണയുദ്ധം കല്യാണക്കളി |
| | കെ. സിയുടെ സംഗീതകൃതികൾ |
| | കെ, സിയുടെ ഖണ്ഡകൃതികൾ |
| | കെ. സിയുടെ ഡയറി. |
| ജീവചരിത്രം. | മഹാകവി കെ. സി. കേശവപിള്ള |



## പ്രൊഫ: കെ. എൻ. ഗോപാലപിള്ള

ജനനം – 1902

പിതാവ് – മഹാകവി കേ. സി. കേശവപിള്ള

മാതാവ് – കേ. നാണിക്കുട്ടി അമ്മ

ജനനസ്ഥലം – (കൊല്ലം) പരവൂർ

1924-ൽ ബി. ഏ-യും 1936-ൽ എം. ഏ-യും ജയിച്ചു. 1954 വരെ മധുര അമേരിക്കൻ കോളേജിലും 1957 വരെ ചങ്ങനാശ്ശേരി കോളേജിലും മലയാളം പ്രൊഫെസറായിരുന്നു. പിന്നീട് സ്വയം പഠിച്ച് ഹോമിയോ ചികിത്സാശാസ്ത്രത്തിൽ അമേരിക്കയിൽ നിന്നും ബിരുദം വാങ്ങി, ഒരു ഹോമിയോ ഇൻസ്റ്റിറ്റ്യൂട്ട് നടത്തിവരുന്നു. സാഹിത്യം, സംഗീതം, കഥകളി, ഹോമിയോപ്പതി എന്നീ വിഷയങ്ങളിൽ പല നല്ല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. ആർഗാനൺ, ഹോമിയോ ഫിലാസഫി, കെൻറ് ഔഷധ ഗുണപാഠം മുതലായവ ഇദ്ദേഹത്തിൻെറ പ്രസിദ്ധ ഗ്രന്ഥങ്ങളാണ്

Vivekananda Press, Jagathy, Trivandrum-14.